

ചരിത്രത്തിലൂടെ

**കെ. രാജേശ്വരി**

# ഒരു വിവാദ പുരുഷൻ

## (രമേശിന് അറിയാത്തതും അച്ചുമ്മാൻ പറയാത്തതുമായ ചില സങ്കതികൾ)

**ജന്മശതാബ്ദി വേളയിൽ, ശങ്കറിനെച്ചൊല്ലി വീണ്ടും കോലാഹലമുയരുന്നു. മുഖ്യമന്ത്രിയും കെ.പി.സി.സി പ്രസിഡൻറും പരസ്പരം ചരിത്രം പഠിപ്പിക്കാൻ ശ്രമിക്കുന്നു. നയം, വിനയം, അഭിനയം-ഇതുമൂന്നും ശങ്കറിന് അന്യമായിരുന്നു. തലയെടുപ്പും താൻപോരിമയും തുറന്നടിച്ച സംസാരശൈലിയും ഒട്ടേറെ ശത്രുക്കളെ നേടിക്കൊടുത്തു.**

കേരള ചരിത്രത്തിലെ സർവകാല വിവാദപുരുഷനാണ് ആർ. ശങ്കർ. ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിൻെറ ഒട്ടുമിക്ക ചെയ്തികളെക്കുറിച്ചും വിവാദമുണ്ടായി. മരണകാരണത്തെക്കുറിച്ച് കിംവദന്തികൾ പ്രചരിച്ചു. ചരിത്രത്തിലെ സ്ഥാനത്തെക്കുറിച്ച് തർക്കമുണ്ട്. ജന്മശതാബ്ദി വേളയിൽ, ശങ്കറിനെച്ചൊല്ലി വീണ്ടും കോലാഹലമുയരുന്നു. മുഖ്യമന്ത്രിയും കെ.പി.സി.സി പ്രസിഡൻറും പരസ്പരം ചരിത്രം പഠിപ്പിക്കാൻ ശ്രമിക്കുന്നു.

കെ.പി.സി.സി അധ്യക്ഷനും മുഖ്യമന്ത്രിയുമായിരുന്ന ആളാണ് ആർ. ശങ്കർ. ദീർഘകാലം എസ്.എൻ.ഡി.പി യോഗം ജനറൽ സെക്രട്ടറിയായിരുന്നു, എസ്.എൻ ട്രസ്റ്റിൻെറ സ്ഥാപക ജനറൽ സെക്രട്ടറിയും ആയിരുന്നു.

കെ.പി.സി.സി പ്രസിഡൻറ്, മുഖ്യമന്ത്രി, യോഗം ജനറൽ സെക്രട്ടറി എന്നൊക്കെ പറയുമ്പോൾ യഥാക്രമം രമേശ് ചെന്നിത്തല, വി.എസ്. അച്യുതാനന്ദൻ, വെള്ളാപ്പള്ളി നടേശൻ എന്നിവരുടെ മുഖങ്ങളാകും വായനക്കാരുടെ മനസ്സിൽ തെളിഞ്ഞുവരുക. 10, ജനപഥിൻെറ കരുണാകടാക്ഷംകൊണ്ടുമാത്രം ദേശ്കീ നേതാവായ ആൾ, പാർട്ടി നേതാക്കൾ പുല്ലോളം വകവെക്കാത്ത ഭരണാധിപൻ, കള്ളുകച്ചവടക്കാരനായ ധർമപരിപാലകൻ എന്നൊക്കെ ധ്വരിച്ചുപോകാനിടയുണ്ട്. എന്നാൽ ഇതിനൊക്കെ നേർവിപരീതമായിരുന്നു ആർ. ശങ്കർ. വളയാത്ത നട്ടെല്ല്, കുനിയാത്ത ശിരസ്സ്, ആജ്ഞാശക്തി സ്ഫുരിക്കുന്ന കണ്ണുകൾ, പാരിലില്ല ഭയമെന്നും ഒട്ടുമില്ല ആരിലും കരുണയെന്നും ഏതിനും പോരുമെന്നും അരുളുന്ന ധീരമായ മുഖകാന്തി. മേഘഗർജനംപോലെയുള്ള സംസാരം. ശങ്കറിനെ ബഹുമാനിക്കാം, സ്നേഹിക്കാൻ പ്രയാസം. എതിർക്കാം, അവഗണിക്കാൻ കഴിയില്ല.

കൊട്ടാരക്കര താലൂക്കിൽ പുത്തൂരിനടുത്ത് കുഴിക്കൽ താഴത്തുമുറിയിൽ വിളയിൽ എന്ന ഇടത്തരം ഈഴവകുടുംബത്തിലാണ് കുഞ്ഞുശങ്കരൻെറ പിറവി. രാമൻ-കുഞ്ഞിക്കാളി ദമ്പതികളുടെ അഞ്ചാമത്തെ മകൻ. പഠിക്കാൻ സമർഥൻ, സാഹിത്യത്തിലും രാഷ്ട്രീയത്തിലും തൽപരൻ. കോളജിൽ പഠിക്കുംകാലത്ത് പേര് പരിഷ്കരിച്ച് ശങ്കർ എന്നാക്കി. പത്തൊമ്പതാം വയസ്സിൽ ബി.എ പാസായി. കൊട്ടാരക്കര താലൂക്കിൽ ബിരുദം നേടിയ ആദ്യത്തെ ശ്രീനാരായണീയൻ.

1931ൽ ഐ.സി.എസിൻെറ എഴുത്തുപരീക്ഷ പാസായെങ്കിലും ഇൻറർവ്യൂവിൽ തഴയപ്പെട്ടു. നാലുകൊല്ലം ശിവഗിരി സ്

കൂളിൽ ഹെഡ്മാസ്റ്ററായി പ്രവർത്തിച്ചു. പിന്നീട് തിരുവനന്തപുരത്തുപോയി നിയമം പഠിച്ചു. 1936ൽ ടി.എം. വർഗീസിൻെറ ജൂനിയറായി കൊല്ലത്ത് പ്രാക്ടീസ് തുടങ്ങി.

അക്കാലത്ത് തിരുവിതാംകൂർ ഇളകിമറിയുകയാണ്. നിവർത്തന പ്രക്ഷോഭം ഫലപ്രാപ്തിയിലെത്തിക്കഴിഞ്ഞു. ഈഴവ-ക്രിസ്ത്യൻ-മുസ്ലിം സമുദായങ്ങളുടെ സംയുക്ത രാഷ്ട്രീയകക്ഷി ടി.എം. വർഗീസ്-സി. കേശവന്മാരുടെ നേതൃത്വത്താലും കെ.സി. മാമ്മൻ മാപ്പിളയുടെ ഉദാരമായ സാമ്പത്തിക സഹായത്താലും പ്രബലശക്തിയായി തീർന്നിരിക്കുന്നു. 1937ലെ തെരഞ്ഞെടുപ്പിൽ ടി.എം. വർഗീസ് പത്തനംതിട്ടയിൽ മൽസരിച്ചു. കുഴിക്കാല കുമാർ എന്ന നായർപ്രമാണിയാണ് എതിരാളി. വർഗീസ് സാറിൻെറ പ്രചാരകനായാണ് ശങ്കറിൻെറ രാഷ്ട്രീയപ്രവേശം. തികച്ചും നായർ-ക്രിസ്ത്യൻ യുദ്ധമായി പരിണമിച്ച തെരഞ്ഞെടുപ്പിൽ വർഗീസ് വിജയിച്ചു. തിരുവിതാംകൂറിലെമ്പാടും സംയുക്തകക്ഷി ഇരച്ചുകയറി.

1938 ജൂണിൽ സംയുക്ത രാഷ്ട്രീയകക്ഷി, പട്ടം താണുപിള്ള, കുമ്പളത്ത് ശങ്കുപ്പിള്ള മുതലായവരെക്കൂടി ഉൾപ്പെടുത്തി തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസായി രൂപാന്തരം പ്രാപിച്ചു. ആവിർഭാവകാലം മുതൽ സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തകനും പ്രചാരകനുമായിരുന്നു ആർ. ശങ്കർ. 1938 ആഗസ്റ്റിൽ സർ സി.പി സ്റ്റേറ്റ് കോൺഗ്രസിനെ നിരോധിച്ചു, നേതാക്കളെ തുറുങ്കിലടച്ചു. 18 മാസത്തെ തടവും 2000 രൂപ പിഴയുമാണ് ശങ്കറിന് വിധിക്കപ്പെട്ട ശിക്ഷ. എങ്കിലും ഒക്ടോബറിൽ നേതാക്കളെ വിട്ടയച്ചു, ശങ്കറും മോചിതനായി.

1939ൽ (കൊല്ലവർഷം 1114) സ്റ്റേറ്റ് കോൺഗ്രസിൻെറ നേതൃത്വത്തിൽ അത്യുഗ്രൻ പ്രക്ഷോഭണം നടന്നു. സി.പി. രാമസ്വാമി അയ്യർക്കെതിരെ ഒട്ടേറെ ആരോപണങ്ങൾ ഉന്നയിച്ച് മഹാരാജാവിന് നിവേദനം സമർപ്പിച്ചു. നേതാക്കൾ ഒന്നടങ്കം ജയിലിലായി. ശങ്കർ ഒന്നര വർഷം കാരാഗൃഹവാസം അനുഭവിച്ചു.

ജയിൽവാസം കഴിഞ്ഞ് തിരിച്ചെത്തുമ്പോഴേക്കും തിരുവിതാംകൂറിലെ രാഷ്ട്രീയ സാഹചര്യം മാറിമറിഞ്ഞിരിക്കുന്നു. സി.പിക്കെതിരെ കൊടുത്ത നിവേദനം സ്റ്റേറ്റ് കോൺഗ്രസ് വീരോചിതമായി പിൻവലിച്ചതോടെ പ്രക്ഷോഭണം കെട്ടടങ്ങി. ടി.എൻ.ക്യു ബാങ്ക് തകർന്നു, *മലയാള മനോരമ* അടച്ചുപൂട്ടി. മാമ്മൻ മാപ്പിളയും മകനും പരിവാരങ്ങളും ക്രിമിനൽ പുള്ളികളായി പൂജപ്പുര സെൻട്രൽ ജയിലിൽ സുഖവാസം അനുഭവിക്കുന്നു. സ്റ്റേറ്റ് കോൺഗ്രസ് നേതാക്കൾ മിക്കവരും മാപ്പെഴുതിക്കൊടുത്ത് വക്കീൽപണി പുനരാരംഭിക്കുകയും ചെയ്തിരിക്കുന്നു.

സ്റ്റേറ്റ് കോൺഗ്രസിൻെറ ആരംഭകാലം മുതൽ പ്രക്ഷോഭണത്തിൽ സഹകരിച്ചിരുന്ന എസ്.എൻ.ഡി.പി യോഗനേതൃത്വത്തിന് വീണ്ടുവിചാരമുണ്ടായി. സഹോദരൻ അയ്യപ്പൻ ഭക്തിവിലാസത്തുചെന്ന് സചിവോത്തമനെ മുഖം കാണിച്ചു. സി.പിയിൽനിന്ന് കിട്ടിയ 'ഉറപ്പുകളെ' തുടർന്ന് ധർമപരിപാലകർ സമരത്തിൽനിന്ന് പിന്മാറി. യോഗനേതാക്കളിൽ ചിലർ ജില്ലാ ജഡ്ജിമാരായും ലേബർ കമീഷണറായുമൊക്കെ നിയമിതരായി. *കേരളകൗമുദി* സി.പി അനുകൂലപത്രമായി; പത്രാധിപർ സുകുമാരൻ നിയമസഭാംഗമായി നോമിനേറ്റ് ചെയ്യപ്പെട്ടു.



ആർ. ശങ്കർ

മറുവശത്ത്, മന്നത്ത് പത്മനാഭപിള്ളയദ്ദേഹം തിരുവിതാംകൂർ നാഷനൽ കോൺഗ്രസ് എന്ന ബദൽ സംഘടനയുണ്ടാക്കി പ്രവർത്തിക്കുകയാണ്. സ്റ്റേറ്റ് കോൺഗ്രസ് ക്രിസ്ത്യാനികളുടെ പാർട്ടിയാണെന്ന് നാടൊട്ടുക്ക് നടന്ന് പ്രസംഗിക്കുന്നു, സർക്കാറിൽനിന്ന് കിട്ടാവുന്നത്ര ആനുകൂല്യങ്ങൾ നേടിയെടുക്കുന്നു.

എസ്.എൻ.ഡി.പിയും എൻ.എസ്.എസും മൽസരിച്ചാണ് സചിവോത്തമൻെറ ഷഷ്ട്യബ്ദപൂർത്തി ആഘോഷിച്ചത്. എൻ.എസ്.എസുകാർ സ്വാമിയുടെ വെണ്ണക്കൽ പ്രതിമയുണ്ടാക്കി തമ്പാനൂർ സത്രത്തിന് മുന്നിൽ സ്ഥാപിച്ചു; എസ്.എൻ.ഡി.പി വക പ്രതിമ ഹജൂർ കച്ചേരിയുടെ മുന്നിലും പ്രതിഷ്ഠിച്ചു. 16 കത്തോലിക്കാ മെത്രാന്മാർ ചേർന്ന് തങ്കത്തളികയിൽ മംഗളപത്രമെഴുതി രാമസ്വാമി അയ്യർക്ക് സമർപ്പിച്ചു.

പുത്തൻചന്ത ലോക്കപ്പിൽനിന്ന് മോചിതരായ പി.കെ. കുഞ്ഞും ടി.എ. അബ്ദുല്ലയും പൊലീസ് ഐ.ജി കരീം സാഹിബിൻെറ സ്വാധീനത്തിൽപ്പെട്ട് സ്വാമിഭക്തരായി. സി.പിയുടെ അനുഗ്രഹാശിസ്സുകളോടെ തിരുവിതാംകൂർ മുസ്ലിംലീഗ് സ്ഥാപിതമായി. സാമ്രാജ്യത്വയുദ്ധം ജനകീയ യുദ്ധമായി മാറിയപ്പോൾ സഖാക്കളെയും സി.പി കടാക്ഷിച്ചു. കെ.സി. ജോർജ് പ്രസിഡൻറും പി.ടി. പുന്നൂസ് സെക്രട്ടറിയുമായി തിരുവിതാംകൂർ കമ്യൂണിസ്റ്റ്പാർട്ടി നിലവിൽ വന്നു. ജാപ് വിരുദ്ധ ഓട്ടന്തുള്ളൽ അരങ്ങേറി.

ഈയൊരു രാഷ്ട്രീയ കാലാവസ്ഥയിൽ, ശങ്കറിന് വേണമെങ്കിൽ മാപ്പെഴുതിക്കൊടുത്ത് നേരത്തേ ജയിൽമോചിതനാകാമായിരുന്നു. വക്കീൽപണി പുനരാരംഭിക്കുകയോ സർക്കാറിൽ കനത്ത ശമ്പളവും കിമ്പളവും കിട്ടുന്ന എന്തെങ്കിലും ഉദ്യോഗം സ്വീകരിക്കുകയോ ചെയ്യാമായിരുന്നു. പക്ഷേ താണുപിള്ള സാറിൻെറയും വർഗീസ് സാറിൻെറയും വിനീത ശിഷ്യനായി, സി. കേശവൻെറ വിശ്വസ്ത അനുയായിയായി സ്റ്റേറ്റ് കോൺഗ്രസിൽ തുടരാനായിരുന്നു ശങ്കറിന് താൽപര്യം. 1944ലെ തെരഞ്ഞെടുപ്പിൽ കൊല്ലം-കൊട്ടാരക്കര മണ്ഡലത്തിൽ സ്റ്റേറ്റ് കോൺഗ്രസ് സ്ഥാനാർഥിയായി ശങ്കർ നോമിനേഷൻ കൊടുത്തു. ജയിൽവാസം അനുഭവിച്ചവരുടെയൊക്കെ പത്രികകൾ തള്ളി. ശങ്കറിൻെറ പത്രികയും തള്ളിപ്പോയി.

എസ്.എൻ.ഡി.പി യോഗത്തിൻെറ വഴിപിഴച്ച പോക്കിലും സഹോദരൻ അയ്യപ്പൻെറ സ്വാമിഭക്തിയിലും പ്രതിഷേധമുണ്ടായിരുന്ന ഒരു വിഭാഗം ഈഴവർ നേതൃത്വം പിടിച്ചെടുക്കുന്നതിനെക്കുറിച്ച് ഗാഢമായി ചിന്തിച്ചു. സി. കേശവൻെറ പരസ്യമായ പിന്തുണയോടെ 1944 ഡിസംബറിൽ ചങ്ങനാശ്ശേരിയിൽ നടന്ന എസ്.എൻ.ഡി.പി സമ്മേളനത്തിൽ ആർ. ശങ്കർ യോഗം ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. ഇതേ മാതൃകയിൽ കുമ്പളത്തു ശങ്കുപ്പിള്ള, എം.എൻ. ഗോവിന്ദൻനായർ മുതൽ പേരെ ഉപയോഗിച്ച് എൻ.എസ്.എസ് നേതൃത്വവും പിടിക്കണം എന്നായിരുന്നു കേശവൻെറ മനോരഥം.

ആർ. ശങ്കർ ജനറൽ സെക്രട്ടറിയായതോടെ യോഗം സ്റ്റേറ്റ് കോൺഗ്രസ് പക്ഷത്തേക്ക് തിരിച്ചുവരും, ദിവാനെതിരെ വാളെടുക്കും എന്ന് പ്രതീക്ഷിച്ചവർ നിരാശരായി. നിലവിലുള്ള സാഹചര്യത്തിൽ സമരത്തിന് പ്രസക്തിയില്ല എന്ന് തിരിച്ചറിഞ്ഞതുകൊണ്ടാകാം, കമ്പനി നിയമപ്രകാരം രൂപവത്കൃതമായ യോഗത്തെ ലിക്വിഡേറ്റ് ചെയ്യാൻപോലും സ്വാമി മടിക്കില്ല എന്ന് ഭയപ്പെട്ടതുകൊണ്ടുമാകാം, അതുമല്ലെങ്കിൽ ശത്രുക്കൾ ആക്ഷേപിക്കുംപോലെ മുഴുത്ത അപ്പക്കഷണങ്ങൾ കണ്ട് വായിൽ വെള്ളമൂറിയതുമാകാം സംഘടനയുടെ നിലപാട് മാറ്റാൻ ശങ്കർ ശ്രമിച്ചില്ല. ശങ്കർ വഞ്ചിച്ചു എന്ന് സ്റ്റേറ്റ് കോൺഗ്രസുകാർ തി



മന്നത്ത് പത്മനാഭൻ

സി.പി. രാമസ്വാമി അയ്യർ

പട്ടം താണുപിള്ള

രുവിതാംകൂറിലെങ്ങും പാടിനടന്നു.

യോഗനേതൃത്വവും തിരുവിതാംകൂർ ഭരണകൂടവുമായുള്ള സൗഹൃദവും സഹകരണവും പൂർവാധികം ശക്തമായി. 1945 സെപ്റ്റംബറിൽ സി.പി അവതരിപ്പിച്ച വിദ്യാഭ്യാസബില്ലിനെ എൻ.എസ്.എസും എസ്.എൻ.ഡി.പിയും അഹമഹമികയാ പിന്തുണച്ചു. ക്രിസ്ത്യൻ സഭകൾ അപലപിച്ചു. സ്റ്റേറ്റ് കോൺഗ്രസിന്റെ കൊല്ലം സമ്മേളനം ബില്ലിനെ എതിർത്ത് പ്രമേയം പാസാക്കി. പ്രമേയം അവതരിപ്പിച്ചത് സി. കേശവൻ, പിന്താങ്ങിയത് കുമ്പളത്ത് ശങ്കുപ്പിള്ള.

1946ൽ ദിവാൻ അമേരിക്കൻ മോഡൽ ഭരണഘടന മുന്നോട്ടുവെച്ചു. ആർ. ശങ്കറും എസ്.എൻ.ഡി.പിയും അമേരിക്കൻ മോഡലിനെയും സ്വതന്ത്ര തിരുവിതാംകൂർ വാദത്തെയും പിന്തുണച്ചു. പ്രത്യുപകാരമായി കൊല്ലം കൻേറാൺമെൻറ് മൈതാനത്ത് കോളജ് തുടങ്ങാൻ 27 ഏക്കർ സ്ഥലം സർക്കാർ പതിച്ചുകൊടുത്തു. അവിടെ 1948ൽ എസ്.എൻ കോളജും 1951ൽ വനിതാ കോളജും യാഥാർഥ്യമായി.

സ്റ്റേറ്റ് കോൺഗ്രസും കമ്യൂണിസ്റ്റ് പാർട്ടിയും അമേരിക്കൻ മോഡലിനെ അതികഠിനമായി എതിർത്തു. അമേരിക്കൻ മോഡൽ അറബിക്കടലിൽ എന്ന മുദ്രാവാക്യവുമായി ആലപ്പുഴയിലും ചേർത്തലയിലും തൊഴിലാളികൾ 1946 ഒക്ടോബർ 20ന് പണിമുടക്കി. 24ന് പുന്നപ്ര പൊലീസ് ക്യാമ്പ് ആക്രമിച്ചു, 27ന് വയലാറിൽ കൂട്ടക്കുരുതി അരങ്ങേറി.

സ്റ്റേറ്റ് കോൺഗ്രസും എസ്.എൻ.ഡി.പിയും സോഷ്യലിസ്റ്റ് നേതാക്കളുമൊക്കെ പുന്നപ്ര-വയലാർ സമരത്തിന് എതിരായിരുന്നു. എ.പി. ഉദയഭാനുവിന്റെ നേതൃത്വത്തിൽ കോൺഗ്രസ് ഡെലിഗേഷനും ശങ്കർ അടക്കമുള്ള യോഗനേതാക്കളും സാഹസത്തിനൊരുങ്ങരുതെന്ന് കമ്യൂണിസ്റ്റ് നേതാക്കളെ വിലക്കിയതാണ്. ഫലമുണ്ടായില്ല. ''....ബുദ്ധിയുടെ ലേശമെങ്കിലുമുള്ളവരാരും വിശ്വസിക്കാത്ത നുണകൾ ഈ പാവങ്ങളെക്കൊണ്ട് വിശ്വസിപ്പിക്കുന്നതിന് കമ്യൂണിസ്റ്റുകൾക്ക് കഴിഞ്ഞു. അങ്ങനെ തോക്കിന്റെ മുമ്പിൽ അടക്കാമരവാരികളുമായി അവർ യുദ്ധത്തിനിറങ്ങി. ആപത്തുള്ള ഈ ഘട്ടം വന്നപ്പോഴേക്കും ഈഴവേതരരായ തൊഴിലാളികളും നേതാക്കളും മിക്കവാറും രംഗത്തുനിന്ന് മാറി. മുന്നണി നേതാക്കന്മാർ പലരും ഒളിച്ചു. ചിലർ ഈ സംരംഭവുമായി തങ്ങൾക്ക് ബന്ധമില്ലെന്ന പ്രസ്താവനകൾ പുറപ്പെടുവിച്ചു. പിന്മാറിക്കളയാൻ സാധ്യമാകാതെ മുമ്പിൽ അകപ്പെട്ടുപോയ അന്യരായ ചില നേതാക്കന്മാർ ഈ സാധു തൊഴിലാളികളെ ആഹുതി ചെയ്യാൻ തന്നെ തീരുമാനിച്ചു....'' പിന്നീട് ശങ്കർ വിലയിരുത്തി.

ചേർത്തല താലൂക്കിലെ പൊലീസ് നടപടിയെ എസ്.എൻ.ഡി.പിയും *കേരള കൗമുദിയും* ന്യായീകരിച്ചു. കോൺഗ്രസ്, ആണ്ടോടാണ്ട് ഒക്ടോബർ 27 വഞ്ചനാദിനമായി ആചരിച്ചു. സോഷ്യലിസ്റ്റ് നേതാവ് ശ്രീകണ്ഠൻ നായർ *ജയ്ഹിന്ദ്* പത്രത്തിൽ 'പരാജയത്തിന്റെ പാഠങ്ങൾ' എന്ന ശീർഷകത്തിൽ ലേഖനപരമ്പര പ്രസിദ്ധീകരിച്ചു (അത് പിന്നീട് 'വഞ്ചിക്കപ്പെട്ട വേണാട്' എന്ന പേരിൽ പുസ്തകമാക്കി).

ദിവാനെ പ്രീണിപ്പിച്ച് കിട്ടാവുന്നത്ര ആനുകൂല്യങ്ങൾ കൈപ്പറ്റിയ മന്നത്തപ്പൻ, അമേരിക്കൻ മോഡലിനെ വിമർശിച്ച് രംഗത്തുവന്നു. ''കിഴക്ക് മലയുണ്ട്, മലയിൽ പിറുത്തിച്ചക്കയുണ്ട്. പടിഞ്ഞാറ് കടലുണ്ട്, കടലിൽ മീനുണ്ട്. അത്രയേയുള്ളൂ സ്വതന്ത്ര തിരുവിതാംകൂർ'' എന്ന് പ്രഖ്യാപിച്ചു. ദിവാന്റെ പ്രതികാര നടപടികളിൽനിന്ന് സർവീസ് സൊസൈറ്റിയെ രക്ഷപ്പെടുത്താനായി, ഔദ്യോഗിക സ്ഥാനമാനങ്ങൾ ഒഴിഞ്ഞ് മന്നം സർവതന്ത്രസ്വതന്ത്രനായി. 1947 മെയ് 27ന് മുതുകുളത്ത് നടത്തിയ പ്രസംഗത്തെ തുടർന്ന് മന്നം അറസ്റ്റ് ചെയ്യപ്പെട്ടു.

ഇന്ത്യൻ യൂനിയന്റെ സൈനികശക്തിക്കും ജനങ്ങളുടെ രാഷ്ട്രീയ ഇച്ഛാശക്തിക്കുമെതിരെ സർ സി.പിക്ക് പിടിച്ചുനിൽക്കാനാവില്ലെന്ന് മന്നത്തിന് മനസ്സിലായി. എന്നാൽ അത്രയും ബുദ്ധി ശങ്കറിനുണ്ടായില്ല. വെട്ടേറ്റ മുറിവുമായി സചിവോത്തമൻ മൈലാപ്പൂർക്ക് മടങ്ങുംവരെ എസ്.എൻ.ഡി.പി യോഗം സ്വതന്ത്ര തിരുവിതാംകൂർ വാദവുമായി ഉറച്ചുനിന്നു.

1947 ജൂലൈ 25ന് സി.പിക്ക് വെട്ടേറ്റു; ആഗസ്റ്റ് 13ന് തിരുവിതാംകൂർ ഇന്ത്യൻ യൂനിയനിൽ ലയിക്കാനുള്ള കരാർ ഒപ്പിട്ടു. 1948 ഫെബ്രുവരിയിൽ നിയമസഭയിലേക്കുള്ള ആദ്യത്തെ തെരഞ്ഞെടുപ്പു നടന്നു. അതുവരെ വഞ്ചീശമംഗളം പാടിനടന്ന സകല സംഘടനകളും വ്യക്തികളും കോൺഗ്രസ് മച്ചമ്പിമാരായി. എൻ.എസ്.എസ്, എസ്.എൻ.ഡി.പി, മുസ്‌ലിംലീഗ്, കത്തോലിക്കാ കോൺഗ്രസ് എന്നിവരൊക്കെ സീറ്റുകൾ കണക്കുപറഞ്ഞു വാങ്ങി. കുമ്പഴ-വള്ളിക്കോട് മണ്ഡലത്തിൽനിന്ന് മന്നവും കൊല്ലത്തുനിന്ന് ശങ്കറും തെരഞ്ഞെടുക്കപ്പെട്ടു.

1948 മാർച്ച് 24ന് പട്ടം താണുപിള്ളയും സി. കേശവനും ടി.എം. വർഗീസും സത്യപ്രതിജ്ഞ ചെയ്ത് അധികാരമേറ്റു. മന്ത്രിസഭക്ക് ആറുമാസമേ ആയുസ്സുണ്ടായുള്ളൂ. അപ്പോഴേക്കും ഗ്രൂപ്പായി, ഒപ്പുശേഖരണമായി. ഒക്ടോബർ 10ന് പട്ടം രാജിവെച്ചു; 22ന് സോഷ്യലിസ്റ്റ് പാർട്ടിയിൽ ചേർന്നു! പട്ടത്തിന്റെ പകരക്കാരനായി, പറവൂർ ടി.കെ. നാരായണപിള്ള തിരുവിതാംകൂർ പ്രധാനമന്ത്രിയായി. താണുപിള്ള സാറിനെ ക്രിസ്ത്യാനികൾ പുകച്ചുപുറത്താക്കിയതാണെന്നും ടി.കെ. നാരായണപിള്ള ടി.എം. വർഗീസിന്റെ ബിനാമിയാണെന്നുമുള്ള കിംവദന്തി തിരുവനന്തപുരത്ത് പടർന്നു. ഹിന്ദുക്കളെ പ്രീണിപ്പിക്കാനും സമുദായ സംഘടനകളുടെ പിന്തുണ ഉറപ്പാക്കാനും വേണ്ടി മുഖ്യമന്ത്രി മന്നത്തിനെയും ശങ്കറിനെയും ദേവസ്വം ബോർഡ് മെമ്പർമാരാക്കി. വെളുക്കാൻ തേച്ചത് പാണ്ടായി. മന്നവും ശങ്കറും ടി.കെക്ക് എതിരാവാൻ അധികം നാൾ വേണ്ടി

വന്നില്ല. ദേവസ്വം ഭരണംകൊണ്ട് പൊറുതിമുട്ടി മുഖ്യമന്ത്രി ബോർഡ് പുനഃസംഘടിപ്പിച്ച് വേറെ മെമ്പർമാരെ നിയമിച്ചു.

അതോടെ എൻ.എസ്.എസും എസ്.എൻ.ഡി.പിയും സർക്കാറിനെതിരെ കുരിശുയുദ്ധം പ്രഖ്യാപിച്ചു. തിരുവിതാംകൂറിൽ ക്രിസ്ത്യാനികളുടെ ഭരണമാണെന്ന് ശങ്കറും മന്നവും തുറന്നടിച്ചു. ഹിന്ദുമഹാമണ്ഡലവും ഡെമോക്രാറ്റിക് കോൺഗ്രസുമുണ്ടാക്കി, നായർ-ഈഴവ സമുദായങ്ങളെ സർക്കാറിന് തീർത്തും എതിരാക്കി. നെടുമങ്ങാട്, നെയ്യാറ്റിൻകര ഉപതെരഞ്ഞെടുപ്പുകളിൽ ഭരണ കോൺഗ്രസിന് തിരിച്ചടിയുണ്ടായി. 1951 ഫെബ്രുവരി 24ന് ടി.കെ മന്ത്രിസഭ രാജിവെച്ചു. തൽസ്ഥാനത്ത് സി. കേശവൻ തിരു-കൊച്ചി മുഖ്യമന്ത്രിയായി. മന്നത്തെയും ശങ്കറിനെയും തിരിച്ചുകൊണ്ടുവരാൻ കോൺഗ്രസ് നേതൃത്വം തീരുമാനിച്ചു. കഴിഞ്ഞതൊക്കെ മറന്ന് രണ്ടാളും മാതൃസംഘടനയിൽ തിരിച്ചെത്തി.

നേതാക്കന്മാർ തിരിച്ചുപോയെങ്കിലും ജനം കൂടെച്ചെല്ലാൻ വിസമ്മതിച്ചു. നായന്മാർ പട്ടത്തിന്റെ പി.എസ്.പിയിൽ ചേക്കേറി, ഈഴവർ ചെങ്കൊടി പിടിച്ച് കമ്യൂണിസ്റ്റുകാരായി. 1951 അവസാനം പൊതുതെരഞ്ഞെടുപ്പ് നടന്നു. ടി.കെ. നാരായണപിള്ള ചിറയിൻകീഴ് മണ്ഡലത്തിൽ നിന്ന് പാർലമെന്റിലേക്ക് മൽസരിച്ച് വീരമൃത്യു വരിച്ചു. മൽസരിക്കാതിരിക്കാനുള്ള ബുദ്ധി മന്നത്തിന് ഉണ്ടായിരുന്നു. ശങ്കർ സ്വദേശമായ കൊട്ടാരക്കരയിൽ മൽസരിച്ച് പി.എസ്.പിയിലെ കൃഷ്ണൻനായരോട് തോറ്റു. നായന്മാർ കാലുവാരിയതുകൊണ്ടാണ് ശങ്കർ തോറ്റതെന്ന് ശ്രീനാരായണീയർ വിശ്വസിച്ചു. അതോടെ മന്നവും ശങ്കറും തമ്മിലുള്ള വ്യക്തിബന്ധം ശിഥിലമായി.

1952ൽ എസ്.എൻ ട്രസ്റ്റ് രൂപവത്കരിച്ചു. സമുദായം വക വിദ്യാഭ്യാസ സ്ഥാപനങ്ങൾ ട്രസ്റ്റിന് കീഴിൽ കൊണ്ടുവന്നു. യോഗത്തിന്റെയും ട്രസ്റ്റിന്റെയും ഭരണസാരഥ്യം ശങ്കർ തന്നെ കൈയാളി. 1953ൽ എസ്.എൻ.ഡി.പി യോഗത്തിന്റെ സുവർണജൂബിലി അതിഗംഭീരമായി കൊണ്ടാടി. ജൂബിലിയുടെ വരവു ചെലവ് കണക്കുകളെക്കുറിച്ചുള്ള മുറുമുറുപ്പുകൾ നിലനിൽക്കവേ, 1954ൽ ശങ്കറെ വീണ്ടും യോഗം ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുത്തു. പ്രസിഡന്റായി വന്നത് കെ. സുകുമാരൻ, *കേരളകൗമുദി* പത്രാധിപർ. പ്രസിഡന്റും സെക്രട്ടറിയും തമ്മിൽ അടി മൂത്തു. 1954ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ *കേരളകൗമുദി* ഇടതുപക്ഷത്തെ പിന്തുണച്ചു. കൊല്ലത്ത് മൽസരിച്ച ആർ. ശങ്കർ ആർ.എസ്.പി നേതാവ് ടി.കെ. ദിവാകരനോട് തോറ്റു. *കേരളകൗമുദി*ക്ക് ബദലായി ശങ്കർ കൊല്ലത്തുനിന്ന് *ദിനമണി* എന്നൊരു ദിനപത്രം ആരംഭിച്ചു.

1955ൽ ശങ്കർ എസ്.എൻ.ഡി.പി യോഗം അധ്യക്ഷനായി. 1956ൽ വീണ്ടും ജനറൽ സെക്രട്ടറിയായി. 1957 മുതൽ എസ്.എൻ ട്രസ്റ്റിൽ ഒതുങ്ങിക്കൂടി. പിന്നീടൊരിക്കലും യോഗനേതൃത്വത്തിലേക്ക് തിരിച്ചുവന്നില്ല. 1955-56 ആകുമ്പോഴേക്കും തിരു-കൊച്ചിയിലെ കോൺഗ്രസ് നേതൃത്വം പൂർണമായും പനമ്പിള്ളിയുടെ കൈപ്പിടിയിൽ ഒതുങ്ങിക്കഴിഞ്ഞു. സി. കേശവൻ സജീവ രാഷ്ട്രീയത്തിൽനിന്ന് പിന്മാറി, ടി.എം. വർഗീസ് പനമ്പിള്ളിയോട് കലഹിച്ച് പാർട്ടി വിട്ടു; എ.ജെ. ജോൺ ഗവർണറായി പോയി. ഗോവിന്ദമേനോന് 'ചങ്കരനെ' പണ്ടേ കണ്ടുകൂടാ. 1957ലെ തെരഞ്ഞെടുപ്പിൽ ശങ്കറിന് മൽസരിക്കാൻ സീറ്റുകിട്ടിയില്ല.

1957 മാറ്റത്തിന്റെ വർഷമായിരുന്നു. കേരളത്തിൽ കമ്യൂണിസ്റ്റ് പാർട്ടി അധികാരത്തിലേറി. പനമ്പിള്ളി തോറ്റതുകൊണ്ട് പി.ടി. ചാക്കോ പ്രതിപക്ഷ നേതാവായി. കെ.എ. ദാമോദരമേനോൻ കെ.പി.സി.സി പ്രസിഡന്റുമായി. *കേരളകൗമുദി* കമ്യൂണിസ്റ്റുപക്ഷത്ത് ഉറച്ചുനിന്നു. *ദിനമണി* സർക്കാറിനെ കടന്നാക്രമിച്ചു. വിദ്യാഭ്യാസനിയമവും കാർഷികബന്ധബില്ലുമൊക്കെയായി അന്തരീക്ഷം കലുഷിതമായി.

1959 ഏപ്രിൽ മൂന്നിന് കെ.പി.സി.സി തെരഞ്ഞെടുപ്പ് നടന്നു. പനമ്പിള്ളിയും കെ.പി. മാധവൻനായരും കോഴിപ്പുറത്ത് മാധവമേനോനും എ.പി. ഉദയഭാനുവും സി.എം. സ്റ്റീഫനും *മലയാള മനോരമ*യുമൊക്കെ കെ.എ. ദാമോദരമേനോനെ പിന്തുണച്ചു. എന്നാൽ പി.ടി. ചാക്കോയുടെ ഉറച്ച പിന്തുണയോടെ ആർ. ശങ്കർ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു. ശങ്കറും ചാക്കോയും ഒറ്റക്കെട്ടായി കമ്യൂണിസ്റ്റുകാർക്കെതിരെ തിരിഞ്ഞു. ലീഗ്, പി.എസ്.പി കക്ഷികളുടെയും ക്രൈസ്തവ മതമേലധ്യക്ഷന്മാരുടെയും എൻ.എസ്.എസിന്റെയും ഉറച്ച പിന്തുണ ശങ്കർ-ചാക്കോ അച്ചുതണ്ടിന് ലഭിച്ചു. എ.ഐ.സി.സി പ്രസിഡന്റ് ഇന്ദിരാഗാന്ധി പച്ചക്കൊടി കാണിച്ചപ്പോൾ ജൂൺ 12ന് വമ്പിച്ച ഹർത്താലോടെ വിമോചനസമരം ആരംഭിച്ചു. ജൂലൈ 31ന് സർക്കാർ ഡിസ്മിസ് ചെയ്യപ്പെട്ടു.

ആഗസ്റ്റ് ഒമ്പതിന് കോട്ടയം തിരുന

**വളയാത്ത നട്ടെല്ല്, കുനിയാത്ത ശിരസ്സ്, ആജ്ഞാശക്തി സ്ഫുരിക്കുന്ന കണ്ണുകൾ, മേഘഗർജനംപോലെയുള്ള സംസാരം. ശങ്കറിനെ ബഹുമാനിക്കാം, സ്നേഹിക്കാൻ പ്രയാസം. എതിർക്കാം, അവഗണിക്കാൻ കഴിയില്ല. തണ്ടൻചോവനെ നായന്മാരും നസ്രാണികളും വെറുത്തത് സ്വാഭാവികം. വർഗവഞ്ചകനായ കോൺഗ്രസുകാരനെ ഈഴവർ ഒറ്റപ്പെടുത്തിയത് അതിനേക്കാൾ സ്വാഭാവികം. കോൺഗ്രസുകാർ ശങ്കറെ സമുദായ നേതാവായി പരിഗണിച്ചു; സമുദായാംഗങ്ങൾ കോൺഗ്രസ് നേതാവായും നോക്കിക്കണ്ടു. സമുദായം ശങ്കറെ പാതാളത്തിലേക്ക് ചവിട്ടിത്താഴ്ത്തി.**



സി.കെ. ഗോവിന്ദൻ നായർ — സഹോദരൻ അയ്യപ്പൻ — എം.എൻ. ഗോവിന്ദൻ നായർ

ക്കര മൈതാനത്ത് ശങ്കർ അടക്കമുള്ള വിമോചനസമര നേതാക്കൾക്ക് അതിഗംഭീര സ്വീകരണം നൽകപ്പെട്ടു. അതേസമയത്ത്, മധ്യകേരളത്തിലെമ്പാടും ഈഴവരും പട്ടികജാതിക്കാരും ആക്രമണത്തിനിരയായി. യോഗം ജനറൽ സെക്രട്ടറി കെ.ആർ. നാരായണൻ അക്രമത്തിനെതിരെ ഒരു പ്രസ്താവന പുറപ്പെടുവിച്ചു. ശങ്കർ അത്രപോലും ചെയ്തില്ല.

1960 ഫെബ്രുവരിയിൽ ഇടക്കാല തെരഞ്ഞെടുപ്പ് നടന്നു. തിരു-കൊച്ചി ഭാഗത്തെ ഒരു സീറ്റും സുരക്ഷിതമല്ലെന്ന് തിരിച്ചറിഞ്ഞ് ശങ്കർ വിദൂരസ്ഥമായ കണ്ണൂർ മൽസരിച്ചു. മുസ്‌ലിംലീഗിൻെറ നിർലോഭമായ പിന്തുണയാൽ സഖാവ് സി. കണ്ണനെ തോൽപിച്ച് നിയമസഭയിലെത്തി. നേതൃത്വത്തെക്കുറിച്ച് തർക്കമുണ്ടായി. ഒടുവിൽ പട്ടം താണുപിള്ള മുഖ്യമന്ത്രി, ശങ്കർ ഉപമുഖ്യമന്ത്രി എന്ന് തീരുമാനമായി. ശങ്കറിൻെറ ഒഴിവിൽ സി.കെ. ഗോവിന്ദൻനായർ കെ.പി.സി.സി പ്രസിഡൻറായി. മുസ്‌ലിംലീഗിനെ നിയമസഭയിലെടുക്കുന്നതിനെ ചൊല്ലിയും പുക്കാറുണ്ടായി. സീതിസാഹിബിനെ സ്പീക്കറാക്കി ആ കടമ്പയും കടന്നു.

ശങ്കർ-ചാക്കോ അച്ചുതണ്ട് തെരഞ്ഞെടുപ്പിനുശേഷവും ഫലപ്രദമായി പ്രവർത്തിച്ചു. വിരുദ്ധശക്തികൾ പനമ്പിള്ളിയുടെ രഹസ്യപിന്തുണയോടെ സി.കെ. ഗോവിന്ദൻനായരുടെയും സി.എം. സ്റ്റീഫൻെറയും നേതൃത്വത്തിൽ കർമനിരതരായി. സീതിസാഹിബിൻെറ മരണശേഷം മുസ്‌ലിംലീഗിനെ മുക്കൂട്ടുമുന്നണിയിൽ നിന്ന് തുരത്തുന്നതിൽ അവർ വിജയിച്ചു. ശങ്കർ-ചാക്കോ അച്ചുതണ്ട് പട്ടത്തെ ഗവർണറാക്കി പഞ്ചാബിലേക്കും പറപ്പിച്ചു. അതേ തുടർന്ന് പി.എസ്.പിയും മുന്നണി വിട്ടു. 1962 സെപ്റ്റംബർ 26ന് ശങ്കർ മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തു.

ശങ്കർ മുഖ്യമന്ത്രിയായതോടെ സി.കെ.ജി-സ്റ്റീഫൻ ഗ്രൂപ്പുകാരുടെ ആക്രമണത്തിന് മൂർച്ച കൂടി. ശങ്കറിനും ദാമോദരമേനോനുമെതിരെ അഴിമതി ആരോപണം ഉയർന്നു. ഒരു മന്ത്രിയുടെ നാലാമത്തെ കുഞ്ഞിൻെറ പിതൃത്വത്തെ ചൊല്ലി തർക്കമുണ്ടായി. സി.കെ.ജി ഒഴിഞ്ഞപ്പോൾ വീണ്ടും കെ.പി.സി.സി തെരഞ്ഞെടുപ്പു വന്നു. 1963 ഒക്ടോബർ ആറിന് തെരഞ്ഞെടുപ്പ് പൊതുയോഗം അടിച്ചുപിരിഞ്ഞു. 27ാം തീയതി കെ.പി. മാധവൻനായർ വിജയിച്ചു.

1963 ഡിസംബർ എട്ടിന് ആഭ്യന്തരമന്ത്രി ചാക്കോ സഞ്ചരിച്ചിരുന്ന സ്റ്റേറ്റ് കാർ തൃശൂർ വെച്ച് ഒരു കൈവണ്ടിയിലിടിച്ചു. കാറിലുണ്ടായിരുന്ന സ്ത്രീയെക്കുറിച്ച് പല കഥകളും പ്രചരിച്ചു. അരണയുടെ ബുദ്ധിയും പാമ്പിൻെറ പകയുമുള്ള ആഭ്യന്തരമന്ത്രിക്കെതിരെ കമ്യൂണിസ്റ്റ് പാർട്ടിയിലെ ഇ.പി. ഗോപാലൻ ആഞ്ഞടിച്ചു.


പി.ടി. ചാക്കോ

കോൺഗ്രസിലെ പി. ഗോപാലൻ അസാന്മാർഗിയായ മന്ത്രിയുടെ രാജി ആവശ്യപ്പെട്ട് നിയമസഭാ കവാടത്തിൽ സത്യഗ്രഹം നടത്തി. അവസാനം വരെ ശങ്കർ ചാക്കോക്കൊപ്പം ഉറച്ചുനിന്നു. കേന്ദ്ര ആഭ്യന്തരമന്ത്രി ഗുൽസാരിലാൽനന്ദയും ചാക്കോ ഒഴിയണം എന്നു അഭിപ്രായം പ്രകടിപ്പിച്ചു. വ്രണിതഹൃദയനായി ചാക്കോ 1964 ഫെബ്രുവരി 20ന് രാജിവെച്ചു. അതോടെ ശങ്കർ-ചാക്കോ അച്ചുതണ്ട് ഒടിഞ്ഞു.

ചാക്കോ രാജിവെച്ച ഒഴിവിൽ കെ.എം. ജോർജിനെ മന്ത്രിയാക്കിയിരുന്നെങ്കിൽ കത്തോലിക്കർ പിന്നെയും ക്ഷമിച്ചേനെ. ശങ്കർ പക്ഷേ ടി.എ. തൊമ്മനെയാണ് മന്ത്രിയാക്കിയത്. 'തമ്മിൽ ഭേദം തൊമ്മൻ' എന്നാണ് പറഞ്ഞ കാരണം. ചോവൻെറ ഭരണത്തിൽ തീർത്തും അസംതൃപ്തനായിരുന്ന മന്നത്ത് പത്മനാഭൻ ചാക്കോയുമായി സൗഹൃദം സ്ഥാപിച്ചു. ശങ്കറിനെ *മനോരമ*യും സ്റ്റീഫനും ഏറ്റെടുത്തു. മദ്യത്തിൽ അഭയം തേടിയ പി.ടി. ചാക്കോ ആഗസ്റ്റ് ഒന്നിന് ഹൃദയം തകർന്ന് മരിച്ചു.

ശങ്കർ കോഴിത്തലയിൽ കൂടോത്രം ചെയ്യിച്ച് ചാക്കോയെ കൊല്ലിച്ചു എന്ന് കത്തോലിക്കർ വിശ്വസിച്ചു. പ്രതികാരത്തിൻെറ ദൈവമായ യഹോവേ പ്രകാശിക്കണമേ എന്ന് മുട്ടിപ്പായി പ്രാർഥിച്ചു. ചാക്കോയുടെ കുഴിമാടത്തിൽനിന്ന് കേരള കോൺഗ്രസുണ്ടായി. മന്നത്ത് പത്മനാഭൻ മുന്നിൽനിന്നും കുളത്തുങ്കൽ പോത്തൻ പിന്നിൽനിന്നും നയിച്ചു. കെ.എം. ജോർജിൻെറ നേതൃത്വത്തിൽ 15 എം.എൽ.എമാർ പ്രത്യേകം ഗ്രൂപ്പായി. പി.കെ. കുഞ്ഞ് അവതരിപ്പിച്ച അവിശ്വാസപ്രമേയം പാസായി. സെപ്റ്റംബർ ഒമ്പതിന് ശങ്കർ രാജിവെച്ചു. എല്ലാം ശുഭമായി എന്ന് മന്നം ആശ്വസിച്ചു.

1965ലെ തെരഞ്ഞെടുപ്പിൽ ഈഴവർക്ക് ബഹുഭൂരിപക്ഷമുള്ള ആറ്റിങ്ങൽ മണ്ഡലത്തിലാണ് ശങ്കർ മൽസരിച്ചത്. വാശിയേറിയ മൽസരത്തിൽ സി.പി.എമ്മിലെ കെ. അനിരുദ്ധൻ വിജയിച്ചു. 1967ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ ചിറയിൻകീഴിൽ ഭാഗ്യം പരീക്ഷിച്ച് അനിരുദ്ധനോട് വീണ്ടും പരാജയം ഏറ്റുവാങ്ങി. അതോടെ ശങ്കറിനെ കോൺഗ്രസുകാർ തഴഞ്ഞു. 1970ലെ ഇടക്കാല തെരഞ്ഞെടുപ്പിൽ ആറ്റിങ്ങൽ മണ്ഡലം വക്കം പുരുഷോത്തമന് കൊടുത്തു. വക്കം ജയിച്ചു, മന്ത്രിയുമായി. 1971ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ വീണ്ടും ചിറയിൻകീഴ് മൽസരിക്കാൻ മോഹിച്ചു. പക്ഷേ, ശങ്കറിൻെറ പേരു വെട്ടി വയലാർ രവി സ്ഥാനാർഥിയായി.

എസ്.എൻ ട്രസ്റ്റിലെ കൃത്രിമങ്ങളെക്കുറിച്ച് ആനന്ദരാജൻ എന്നൊരു ശ്രീനാരായണീയൻ ശങ്കറിനെതിരെ കേസ് കൊടുത്തു. ആനന്ദരാജൻെറ പിന്നിൽ പത്രാധിപർ സുകുമാരൻ ആണെന്ന് ജനം അടക്കം പറഞ്ഞു. 1972 നവംബർ ആറിന് കേസിൽ പ്രതികൂല വിധിയുണ്ടായി. അന്ന് രാത്രി 'വീണപൂവി'ലെ ചില ഭാഗങ്ങൾ ഭാര്യയെ വായിച്ചു കേൾപ്പിച്ച് ഉറങ്ങാൻ കിടന്ന ശങ്കർ പിറ്റേന്ന് ഉണർന്നില്ല. ശങ്കറിൻെറ നിര്യാണത്തിൽ അനുശോചിച്ചുകൊണ്ട് *കേരളകൗമുദി* അനുകരണീയ ശൈലിയിൽ മുഖപ്രസംഗം എഴുതി എന്നതും ശവസംസ്കാരച്ചടങ്ങുകളിൽ പത്രാധിപർ സുകുമാരൻ ആദ്യവസാനം പങ്കെടുത്തതും ചരിത്രം.

കൊല്ലത്തുകാർ ശങ്കറെ മറന്നു എന്ന് പറയാനാവില്ല. അവർ അദ്ദേഹത്തിൻെറ പൂർണകായ പ്രതിമയുണ്ടാക്കി കാക്കകൾക്ക് വിസർജിക്കാൻ ചിന്നക്കടയിൽ പി.ഡബ്ല്യു.ഡി റസ്റ്റ്ഹൗസിന് മുന്നിൽ പ്രതിഷ്ഠിച്ചു.

നയം, വിനയം, അഭിനയം-ഇതുമൂന്നും ശങ്കറിന് അന്യമായിരുന്നു. തലയെടുപ്പും താൻപോരിമയും തുറന്നടിച്ച സംസാരശൈലിയും ഒട്ടേറെ ശത്രുക്കളെ നേടിക്കൊടുത്തു. തണ്ടൻചോവനെ നായന്മാരും നസ്രാണികളും വെറുത്തത് സ്വാഭാവികം. വർഗവഞ്ചകനായ കോൺഗ്രസുകാരനെ ഈഴവർ ഒറ്റപ്പെടുത്തിയത് അതിനേക്കാൾ സ്വാഭാവികം. കോൺഗ്രസുകാർ ശങ്കറെ സമുദായ നേതാവായി പരിഗണിച്ചു; സമുദായാംഗങ്ങൾ കോൺഗ്രസ് നേതാവായും നോക്കിക്കണ്ടു. താൻ കൈപിടിച്ചുയർത്താൻ ശ്രമിച്ച സമുദായം ശങ്കറെ പാതാളത്തിലേക്ക് ചവിട്ടിത്താഴ്ത്തി. അങ്ങനെ അരിയെത്താതെ അദ്ദേഹത്തിൻെറ ആയുസ്സൊടുങ്ങി. ●